# നന്മയുടെ സ്നേഹ പ്രവാഹം

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

കേരളത്തിലെ കണ്ണൂർ സർവ്വകലാശാലയുടെ മുൻ വൈസ്ചാൻസിലറും മലങ്കര ഓർത്തഡോക്സ് സഭയുടെ സെക്രട്ടറിയും  പ്രശസ്ത വാഗ്മിയുമായിരുന്ന ഡോ. അലക്സാണ്ടർ കാരയ്ക്കലിന് അമേരിക്കയിലെ 40-ാമത്തെ പ്രസിഡന്റ് റൊണാൾഡ് റീഗൻ (1911-2004) നൽകിയ ഉപദേശമാണിത്. അമേരിക്കയിലെ പ്രിൻസ്റ്റൺ സർവ്വകലാശാലയിൽ അമേരിക്കൻ പ്രസിഡന്റ് തെരഞ്ഞെടുപ്പിനെക്കുറിച്ചുള്ള പഠനത്തിന് ഫുൾബ്രൈറ്റ് സ്കോളർഷിപ്പോടുകൂടി ഗവേഷണത്തിന് എത്തിയവർക്ക് 1982 ൽ നൽകിയ വിരുന്നു സൽക്കാരത്തിലാണ് പ്രസിഡന്റ് റൊണാൾഡ് റീഗൻ ജീവിതത്തെ സ്വാധീനിക്കുന്ന അർത്ഥപൂർണ്ണമായ ഈ സന്ദേശം നൽകിയത്. മലങ്കര സഭയുടെ സെക്രട്ടറി സ്ഥാനത്തുനിന്നും (2002-2007) വിരമിച്ച അവസരത്തിൽ ഡോ. അലക്സാണ്ടർ കാരയ്ക്കൽ, അമേരിക്കയിൽ വച്ച് റൊണാൾഡ് റീഗൻ നൽകിയ ഉപദേശം ഉദ്ധരിച്ച് കൊണ്ടാണ്  പ്രസംഗിച്ചത്.

മലങ്കര ഓർത്തഡോക്സ് സഭയിൽ 1970 മുതൽ തുടർച്ചയായി 37 വർഷം സഭാ മാനേജിംഗ് കമ്മിറ്റി ആകുവാനും അഞ്ചുവർഷം സഭാ സെക്രട്ടറിയാകുവാനും അവസരം ലഭിച്ച ഡോ. അലക്സാണ്ടർ കാരയ്ക്കൽ മലങ്കര സഭയുടെ കർമ്മശേഷിയും മാർത്തോമൻ പൈതൃകവും വിളംബരം ചെയ്ത മഹത് വ്യക്തിത്വമാണ്. കേരളത്തിൽ 1996-ൽ പുതുതായി ആരംഭിച്ച കണ്ണൂർ സർവ്വകലാശാലയുടെ (മലബാർ യൂണിവേഴ്സിറ്റി) ആദ്യത്തെ പ്രൊ-വൈസ് ചാൻസലറും പിന്നീട് വൈസ് ചാൻസലറുമായി അദ്ദേഹം പ്രവർത്തിച്ചു.

വളരെ ചെറുപ്പം മുതൽ മലങ്കര സഭയോടുള്ള ആഭിമുഖ്യവും പ്രതിബദ്ധതയും വിദ്യാഭ്യാസ പ്രവർത്തനങ്ങളിലെ പുത്തൻ കാഴ്ചപ്പാടുകളും വിളംബരം ചെയ്ത ഡോ. അലക്സാണ്ടർ കാരയ്ക്കലിന് പ. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ 1987 ൽ കോട്ടയത്ത് നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ യോഗത്തിൽ വച്ച് *സഭാ വൽസലൻ* എന്ന ബഹുമതി നൽകി ആദരിച്ചു. സഭയുടെ കോളേജുകളിൽ മുപ്പതു വർഷത്തിലധികം ചരിത്ര അദ്ധ്യാപകനായും തുടർന്ന് കോട്ടയം ബസേലിയോസ് കോളജിൽ പ്രിൻസിപ്പളായും അദ്ദേഹം സേവനം അനുഷ്ഠിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയിലെ പ. ഔഗേൻ കാതോലിക്കാ മുതൽ പ. മാത്യൂസ് തൃതീയൻ ബാവ വരെയുള്ള ആറ് കാതോലിക്കാ ബാവാമാരോടൊപ്പം വിവിധ പ്രവർത്തനങ്ങളിൽ പങ്കുചേർന്ന ഡോ. അലക്സാണ്ടർ കാരയ്ക്കൽ സഭാ പ്രവർത്തനങ്ങളിൽ മുഖ്യധാരയിൽ എത്തുന്നത് 1972 മുതലാണ്. വി. മർത്തോമ്മാ ശ്ലീഹായുടെ 19-ാം ചരമ ശതാബ്ദി ആഘോഷങ്ങളുടെ ജനറൽ കൺവീനറായി പ്രവർത്തിച്ച് കർമ്മ ശേഷി തെളിയിച്ചു. സഭയുടെ ഫിനാൻസ് കമ്മിറ്റി കൺവീനർ, ക്രിസ്ത്യൻ പിൻതുടർച്ചാവകാശ പാസ്റ്ററൽ കമ്മീഷൻ കൺവീനർ (1975 -1980) എന്നീ നിലകളിലും മികവ് തെളിയിച്ച്, സഭയുടെ മുഖ്യധാരാ പ്രവർത്തനങ്ങളിൽ ചിരപ്രതിഷ്ഠ നേടിയ അദ്ദേഹത്തിന്റെ ജീവിതം സഭയുടെ പുതുതലമുറയ്ക്ക് എക്കാലവും മാതൃകാപരമാണ്. ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെ ജീവിതത്തിന്റെ തനിമയും മഹത്വവും അതീവ ഹൃദ്യമായിരുന്നു.

**1. വിദ്യാഭ്യാസ വിചക്ഷകൻ**

സമൂഹത്തെ സമഗ്രമായി പരിവർത്തനം ചെയ്യിപ്പിക്കുവാൻ വിദ്യാഭ്യാസം വഴിതുറക്കും എന്ന് വിശ്വസിച്ച ഡോ. അലക്സാണ്ടർ കാരയ്ക്കൽ കഠിനാദ്ധ്വാനത്തിലൂടെയും സ്വപ്രയത്നത്തിലൂടെയും വിജ്ഞാനത്തിന്റെ പടവുകൾ ചവിട്ടിക്കയറി. തിരുവല്ല, തിരുവനന്തപുരം, അമേരിക്കയിലെ പ്രിൻസ്റ്റൺ സർവ്വകലാശാല എന്നിവിടങ്ങളിൽ പഠിച്ച്, ഗവേഷണം നടത്തി ചരിത്രത്തിൽ പി.എച്ച്.ഡി കരസ്ഥമാക്കി. പ്രിൻസ്റ്റൺ സർവ്വകലാശാലയിൽ വിസിറ്റിംഗ് ഫെലോയായും പ്രവർത്തിച്ചു. മികച്ച ചരിത്ര അദ്ധ്യാപകൻ, ഗവേഷകൻ, പ്രഭാഷകൻ എന്ന നിലയിൽ പ്രശസ്തിയാർജ്ജിച്ച അദ്ദേഹം വിദ്യാഭ്യാസ രംഗത്ത് 'വൈസ് ചാൻസലർ' പദവിയിൽ എത്തിച്ചേർന്നു.



**"നിങ്ങൾ ജീവിതത്തിൽ തിരിഞ്ഞുനോക്കുമ്പോൾ പ്രവർത്തിച്ച മണ്ഡലത്തിൽ മനഃസാക്ഷിക്കനുസൃതമായി കർമ്മനിരതമായി പ്രവർത്തിച്ചെങ്കിൽ അതിനെ മറ്റുള്ളവർ എങ്ങനെ വിലയിരുത്തിയാലും  നിങ്ങൾ നിരാശരാകരുത്. നിങ്ങളുടെ ഈ ആത്മാർത്ഥതയാണ് നിങ്ങൾക്ക് ചാരിതാർത്ഥ്യം നൽകുന്നത്."**

ചരിത്രത്തോടും എഴുത്തിനോടും പുരാവസ്തുക്കളോടും ആഭിമുഖ്യം പുലർത്തിയ അദ്ദേഹം തിരുവല്ലയിലെ കാരയ്ക്കലുള്ള ഭവനത്തിൽ വലിയ ഒരു ഗ്രന്ഥപ്പുര സൂക്ഷിച്ചിരുന്നു. വളരെ അപൂർവ്വമായ എഴുത്തുകളും രേഖകളും ഗ്രന്ഥങ്ങളും പത്രമാസികകളും ഭദ്രമായി അദ്ദേഹം പരിരക്ഷിച്ച് വായനാസംസ്കാരവും ഗവേഷണവും വളർത്തി. വായനയെ ഒരു കലയായി വിദ്യാർത്ഥികൾ വികസിപ്പിക്കണമെന്നാണ് അദ്ദേഹം നിർദ്ദേശിക്കുന്നത്. 'എപ്പോഴെങ്കിലും വായിക്കുകയല്ല',  സമയനിഷ്ഠ വെച്ച് വായിച്ച് വായന ഒരു ശീലമാക്കണം. ലക്ഷ്യബോധത്തോടെ നിർവ്വഹിക്കുന്ന ഒരനുഷ്ഠാനമായി വായനയെ രൂപാന്തരപ്പെടുത്തണം. വായന ഒരു പൂർണ്ണ മനുഷ്യനെ സൃഷ്ടിക്കുന്നു എന്ന് ഡോ.

അലക്സാണ്ടർ കാരയ്ക്കൽ എഴുതി. ഇത് വായനാ ജീവിതാനുഭവത്തിൽ നിന്നും കുറിച്ച വരികളാണ് (2006 മാർച്ച് പേജ് 75).

ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെ പ്രഭാഷണങ്ങളിൽ പ്രകാശം പരത്തുന്നത് വിദ്യാഭ്യാസ ദർശനങ്ങളും ചരിത്രരേഖകളുടെ ഉദ്ധരണികളുമാണ്. വിജ്ഞാന വിശകലനങ്ങൾ കൃത്യമായി ഓർത്തിരിക്കുവാനും ആവശ്യ സന്ദർഭങ്ങളിൽ ഹൃദ്യമായി അവതരിപ്പിക്കുവാനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. ഉന്നത വിദ്യാഭ്യാസം നേടുന്ന ഒരു തലമുറ സഭയിലും സമൂഹത്തിലും വളർന്നു വരണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നതിനാൽ വിദ്യാർത്ഥികളുമായി ആഴമായ സൗഹൃദവും സ്നേഹവും കാത്ത് പരിപാലിച്ചിരുന്നു.

വിദ്യാഭ്യാസ രംഗത്ത് സജീവ ഇടപെടൽ നടത്തിയ ഡോ. അലക്സാണ്ടർ കാരയ്ക്കലിന് വിദ്യാർത്ഥികൾ ട്യൂഷൻ സ്ഥാപനങ്ങളെ ആശ്രയിക്കുന്നതിനോട് വിയോജിപ്പായിരുന്നു. സമർപ്പണ ബോധവും വിജ്ഞാന പ്രബുദ്ധതയുമുള്ള അദ്ധ്യാപകരുടെ അഭാവമാണ് വിദ്യാർത്ഥികളെ ട്യൂഷൻ കേന്ദ്രത്തിൽ എത്തിക്കുന്നത് എന്ന് അദ്ദേഹം വ്യക്തമാക്കുന്നു. വിദ്യാർത്ഥികൾക്ക് സമഗ്രമായ വ്യക്തിത്വ വികസനം പകരുവാൻ കരുത്തുറ്റ അദ്ധ്യാപകരെ കലാലയങ്ങളിൽ കണ്ടെത്തുവാൻ കഴിയണം എന്നും അദ്ദേഹം നിർദ്ദേശിക്കുന്നു.

'അദ്ധ്യാപകരും രക്ഷകർത്താക്കളും വിദ്യാർത്ഥികളും ചേർന്നുള്ള ഒരു കൂട്ടായ്മ' കലാലയങ്ങളിൽ ഉണ്ടാകണമെന്ന് അദ്ദേഹം നിർദ്ദേശിക്കുന്നു. വിദ്യാർത്ഥികൾ ഇംഗ്ലീഷ്, മലയാളം പത്രങ്ങൾ നിർബന്ധമായി വായിക്കുവാനും ക്രമീകൃതരീതിയിൽ പഠിക്കുവാനുമുള്ള പരിശീലനം നൽകണമെന്നും പറയുന്നു. വിദ്യാർത്ഥികളുടെ അഭിരുചിക്കനുസൃതമായി പഠന സംവിധാനം സൃഷ്ടിക്കുവാൻ കഴിയണം. ഇന്റർനെറ്റ്, കമ്പ്യൂട്ടർ എന്നിവയ്ക്ക് ഒപ്പം പുസ്തക വായന നിർബന്ധമാക്കണമെന്നും ഉപദേശിക്കുന്നു.

ചരിത്രത്തോടും സമകാലിക വിഷയങ്ങളോടും അദ്ദേഹത്തിനുള്ള ആഭിമുഖ്യവും വിഷയ പരിജ്ഞാനവും അത്യഗാധമായിരുന്നു. ആഴമായ ചരിത്രബോധവും പൊതുവിഷയങ്ങളിലുള്ള പാണ്ഡിത്യവും പാഠ്യ പദ്ധതിയെക്കുറിച്ചുള്ള നൈപുണ്യവും അപാരമായിരുന്നു.

അമേരിക്കയിലെ ഗവേഷണ പഠനകാലത്ത് അമേരിക്കൻ പ്രസിഡന്റന്മാരുമായി നേരിട്ട് സംഭാഷണം നടത്തി പ്രബന്ധം തയ്യാറാക്കാനുള്ള അവസരമാണ് ഫുൾബ്രൈറ്റ് സ്കോളർഷിപ്പിലൂടെ ലഭ്യമായത്. പഠന മികവും ഗവേഷണ സ്പര്യയുമാണ് അദ്ദേഹത്തെ വിദ്യാഭ്യാസത്തിന്റെ ഉന്നത തലങ്ങളിൽ എത്തിച്ചത്. അമേരിക്കയിലെ ലോസ് ഏഞ്ചലസിൽ 1993 ൽ നടന്ന ചരിത്ര കോൺഗ്രസിൽ മികച്ച ചിത്രകാരൻ എന്ന അവാർഡും 1993-ൽ അദ്ദേഹത്തിന് ലഭിച്ചു. വിദ്യാഭ്യാസ രംഗത്ത് ഡോ. അലക്സാണ്ടർ കാരയ്ക്കൽ നൽകിയ സംഭാവനകൾ അതുല്യമാണ്.

സെക്കുലർ വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്ക് ഒപ്പം മലങ്കര സഭയിലും സമഗ്രമായ വിദ്യാഭ്യാസ പരിഷ്ക്കാരം സൃഷ്ടിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നു. മലങ്കര സഭയുടെ കോളജുകളും, സെമിനാരികളും പ്രൊഫഷണൽ കോളജുകളും ഉൾപ്പെടുത്തി ഒരു 'ഓർത്തഡോക്സ് യൂണിവേഴ്സിറ്റി' (Orthodox University) എന്ന ആശയം അദ്ദേഹം സഭയിൽ മുന്നോട്ട് വച്ചിരുന്നു. നിരവധി ചർച്ചകളും സെമിനാറുകളും ദർശനങ്ങളും ഈ വിഷയം കേന്ദ്രീകരിച്ച് സഭയിൽ നടന്നു. 'ഓർത്തഡോക്സ് സർവ്വകലാശാല' ഉണ്ടായാൽ സഭയുടെ സാക്ഷ്യം പൊതുസമൂഹത്തിൽ കൂടുതൽ വ്യാപിപ്പിക്കുവാനും വിദ്യാർത്ഥി സമൂഹത്തിന് ഉന്നത വിദ്യാഭ്യാസം നേടുവാനുമുള്ള അവസരം ലഭിക്കും എന്നും അദ്ദേഹം പ്രബോധിപ്പിച്ചിരുന്നു.

വിദ്യാഭ്യാസ മേഖലയിലെ ഉന്നത സ്ഥാനങ്ങൾ വഹിച്ചപ്പോഴും ഡോ. അലക്സാണ്ടർ കാരയ്ക്കൽ പ്രകടമാക്കിയ വിനയവും സാത്വിക ഭാവവും മന്ദസ്മിതവും വളരെ ആകർഷകമായിരുന്നു. വൈദികരോടും പിതാക്കന്മാരോടും അദ്ദേഹം പുലർത്തിയ ആഭിമുഖ്യവും ആദരവും പുതുതലമുറയ്ക്ക് മാതൃകയാണ്.

വൈസ് ചാൻസലർ പദവിയിൽ ഇരിക്കുമ്പോഴും വൈദികരെ എഴുന്നേറ്റ് നിന്ന് അഭിവാദ്യം ചെയ്ത് ഹസ്തദാനത്തോടെ സ്വീകരിക്കുന്ന കാഴ്ച എത്രയോ ആകർഷകമായിരുന്നു. വിജ്ഞാനത്തിന്റെ ഉന്നത പദവികൾ ലഭിച്ചപ്പോഴും ഗുരുക്കന്മാരേയും പിതാക്കന്മാരേയും ആദരിക്കുവാനും സ്നേഹിക്കുവാനും കഴിഞ്ഞ ഉദാത്ത നേതൃത്വ ശേഷിയാണ് വിദ്യാഭ്യാസ ദർശനത്തിന് അർത്ഥവും ആഴവും പകരുന്നത്. ഭാവി തലമുറയിൽ നമ്മുടെ വിദ്യാഭ്യാസം എങ്ങനെയായിരിക്കണം എന്നു ഉൾക്കാഴ്ചയും ദർശനവുമാണ് അദ്ദേഹം പങ്കിട്ടിരുന്നത്.

**2. ഉത്തമ സഭാസ്നേഹി**

മലങ്കര സഭയിൽ 'സഭാവത്സലൻ' എന്ന ബഹുമതി ലഭിച്ച ഡോ. അലക്സാണ്ടർ കാരയ്ക്കൽ ദൈവഭക്തനും, സഭാ സ്നേഹിയും കർമ്മയോഗിയും ആയിരുന്നു. ചെറുപ്രായം മുതൽ സഭയുടെ നേതൃത്വരംഗത്ത് എത്തി ദീർഘകാലം സഭയെ ശുശ്രൂഷിക്കുവാൻ അവസരം ലഭിച്ചു. മലങ്കര സഭയുടെ മാനേജിംഗ് കമ്മിറ്റി അംഗം എന്ന നിലയിൽ നാലുപതിറ്റാണ്ടോളം (1969-2012) അക്ഷീണം യത്നിച്ചു. സഭാ സെക്രട്ടറി സ്ഥാനത്തുനിന്നും വിരമിച്ചെങ്കിലും (2012-2022) നിരവധി സമിതികളിൽ അംഗമായി സഭയുടെ പ്രവർത്തനങ്ങൾക്ക് 2022 വരെ നേതൃത്വം നൽകി.

മലങ്കര സഭയിൽ ആദ്യകാലത്ത് 'സമുദായ സെക്രട്ടറി' എന്നും 2012 വരെ 'സഭാ സെക്രട്ടറി' എന്നും അറിയപ്പെട്ട സ്ഥാനമാണ് ഡോ. അലക്സാണ്ടർ കാരയ്ക്കൽ സ്തുത്യർഹമായി വഹിച്ചത് (2002-2007). അദ്ദേഹത്തിന് ശേഷം ഈ സ്ഥാനം 'അസോസിയേഷൻ സെക്രട്ടറി' എന്നാണ് ഭരണഘടന പ്രകാരം മലങ്കര ഓർത്തഡോക്സ് സഭയിൽ അറിയപ്പെടുന്നത്.

മലങ്കര ഓർത്തഡോക്സ് സഭയിലെ സഭാ സെക്രട്ടറി പ്രധാനമായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ, സഭാ മാനേജിംഗ് കമ്മിറ്റി, പ. കാതോലിക്കാ ബാവായുടെ ആലോചനാ സമിതി, സഭയുടെ വർക്കിംഗ് കമ്മിറ്റി എന്നീ നാല് സുപ്രധാന സമിതികളുടെ സെക്രട്ടറിയാണ്. കൂടാതെ സഭയുടെ എഞ്ചിനിയറിംഗ് കോളജ്, പരുമല സെമിനാരി കൗൺസിൽ, റൂൾസ് കമ്മിറ്റി, പ്ലാനിംഗ് കമ്മിറ്റി, ഫിനാൻസ് കമ്മിറ്റി തുടങ്ങി 20 ലധികം സമിതികളുടെ സെക്രട്ടറിയായും പ്രവർത്തിക്കുന്നു. മലങ്കര സഭയിൽ 'ഉത്തരവാദിത്വ സ്വഭാവം അനുസരിച്ച്' ഒരത്മായന് ലഭിക്കാത്ത ഏറ്റവും വലിയ സ്ഥാനമാണ് 'സഭാ സെക്രട്ടറി' (അസോസിയേഷൻ സെക്രട്ടറി) എന്ന പദവി. അത് വളരെ കൃത്യമായി നിർവ്വഹിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

സഭയിലും സമൂഹത്തിലും ഉത്തമ നേതൃത്വശേഷി പ്രകടമാക്കിയ ഡോ. അലക്സാണ്ടർ കാരയ്ക്കൽ സത്യത്തിനും നീതിക്കും ധർമ്മത്തിനും വേണ്ടിയുള്ള ജനാധിപത്യ ശബ്ദം എപ്പോഴും മുഴക്കിയിരുന്നു. ദരിദ്രരുടെയും അശരണരുടെയും അനാഥരുടേയും ശബ്ദമായ പ്രവാചക ശൈലി ആത്മീയതയുടെയും സാമൂഹിക പ്രതിബദ്ധതയുടെയും സമന്വയമാണെന്ന് അദ്ദേഹം വിശ്വസിച്ചു അദ്ദേഹം പറയുന്നു: *'മലങ്കര സഭയുടെ നവോത്ഥാനത്തിന് വളരെയേറെ നൂതനമായ ആശയങ്ങളും കർമ്മ പദ്ധതികളും ഉൾപ്പെട്ട അഞ്ച് ബജറ്റുകൾ അവതരിപ്പിക്കുവാൻ കഴിഞ്ഞു. ഞാൻ ചുമതല ഏൽക്കുമ്പോൾ 2002 ൽ 75 ലക്ഷം രൂപയായിരുന്ന കാതോലിക്കാ ദിനപ്പിരിവ് 2007 ൽ ഒരു കോടിയിൽ അധികം ആക്കുവാൻ കഴിഞ്ഞു. ഞാൻ വിചാരിച്ചതുപോലെ എല്ലാ കാര്യങ്ങളും പൂർണ്ണതയിലെത്തിക്കുവാൻ കഴിഞ്ഞില്ല എങ്കിലും എനിക്ക് സംതൃപ്തിയും ചാരിതാർത്ഥ്യവും ഉണ്ട് (പേജ് 149).*

മലങ്കര ഓർത്തഡോക്സ് സഭയിൽ നിന്നും 2005 മേയിൽ പ്രസിദ്ധീകരിച്ച 'മലങ്കര സഭാ പത്രിക' ദ്വൈവാരികയുടെ ചീഫ് എഡിറ്ററായിരുന്നു ഡോ. അലക്സാണ്ടർ കാരയ്ക്കൽ. സഭാ സെക്രട്ടറി എന്ന പേരിൽ എഴുതിയ 'നാം മുന്നോട്ട്' എന്ന പംക്തി വളരെ വിജ്ഞാനപ്രദവും കാലികവുമായിരുന്നു. രണ്ടു വർഷത്തോളം ഒരു ലക്കവും മുടങ്ങാതെ 50 ൽപ്പരം ലക്കങ്ങൾ (2005 മെയ് - 2007 മെയ്) പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞു. ഈ പത്രം സഭയിലെ എല്ലാ വീടുകളിലും എത്തണം എന്ന ആഗ്രഹമായിരുന്നു അദ്ദേഹത്തിന് ഉണ്ടായിരുന്നത്.

മലങ്കര സഭാ പത്രികയിൽ എഴുതിയ മുഖലേഖനങ്ങൾ ചേർത്ത് 2007 ൽ *നാം മുന്നോട്ട്: ജീവിതദർശനങ്ങൾ ആത്മീയ അനുഭവങ്ങൾ* എന്ന പേരിൽ പുസ്തകം പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിൽ അവതാരിക എഴുതിയിരിക്കുന്നത് ഡോ. പി. സി. അലക്സാണ്ടർ ആണ്.

ദീർഘകാലം മതസാമൂഹ്യരംഗത്തെ നിറസാന്നിധ്യമായ ഡോ. അലക്സാണ്ടർ കാരയ്ക്കൽ മതജീവിതത്തിന്റെ ദൗത്യം അതിൽ വ്യക്തമാക്കുന്നത് ശ്രദ്ധേയമാണ്: *'മതം ജീവിതമാണ്, ജീവിത രീതിയാണ് മതതത്വങ്ങൾ ദൈനംദിന ജീവിതത്തിൽ പകർത്തണം. മതത്തിന്റെ യഥാർത്ഥ ആദർശം ഉൾക്കൊണ്ടാൽ*

*അന്യരുടെ ദുഃഖം നമ്മുടെ ദുഃഖമായി മാറുന്നു. നാം മറന്നുപോകുന്ന മതത്തിന്റെ ഭാഷ കാരുണ്യത്തിന്റെ ഭാഷയാണ് (നാം മുന്നോട്ട് 2007 പേജ് 65).*

ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെ ജീവിതവും ദർശനവും സ്വന്തം കൈപ്പടയാൽ ആലേഖനം ചെയ്തിരിക്കുന്ന കുറിപ്പുകളാണ് നാം മുന്നോട്ട് എന്ന ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നത്. അതിൽ ആത്മാംശം കലർന്ന ഒരു സന്ദർശനത്തെക്കുറിച്ച് പറയുന്നുണ്ട്."ശവക്കോട്ടകൾ – സെമിത്തേരികൾ സന്ദർശിക്കുന്നത് എനിക്ക് എത്രയും പ്രിയപ്പെട്ട ഒരു കാര്യമാണ്. ദേവാലയത്തിൽ പോകുമ്പോൾ കഴിവതും ഞായറാഴ്ച മാത്രമല്ല ഏതവസരത്തിലും എന്റെ മാതാപിതാക്കളുടെ കല്ലറയിൽ പോയി പ്രാർത്ഥിക്കുമ്പോൾ എനിക്ക് ലഭിക്കുന്ന ബലം വളരെ വലുതാണ്. ലോകത്തിന്റെ ഏതു സ്ഥലം സന്ദർശിച്ചാലും പൂന്തോപ്പുകൾ നിറഞ്ഞ സെമിത്തേരികൾ എന്നെ ആകർഷിച്ചിരുന്നു. പുതിയ മനുഷ്യനെ പുതിയ ലോകം ഉണ്ടാക്കുവാൻ കഴിയുകയുള്ളൂ. പുതിയ വിചാരവും, പുതിയ അനുഭൂതിയും പുതിയ അഭിലാഷവും നിറഞ്ഞവനേ പുതിയ മനുഷ്യനാകാൻ കഴിയുകയുള്ളൂ. അത്തരമൊരു പുതു മനുഷ്യന്റെ പുതുലോകത്തിന് വേണ്ടി എപ്പോഴും അദ്ധ്വാനിക്കുവാനും പ്രാർത്ഥിക്കുവാനും കഴിയണം." (പേജ് 128)

വ്യക്തികളുടെ സംഗമമാണ് സമൂഹം. വ്യക്തി രൂപാന്തരപ്പെട്ടാൽ അവന്റെ കുടുംബം നന്നാകും. ഒരു കുടുംബം വ്യത്യാസപ്പെട്ടാൽ സമൂഹത്തിന് മുഴുവൻ വ്യതിയാനമുണ്ടാകും എന്നതാണ് അദ്ദേഹത്തിന്റെ ആപ്ത വാക്യം.

മലങ്കര സഭയിൽ ശാശ്വത സമാധാനം ഉണ്ടാക്കുവാൻ കഴിഞ്ഞില്ല എന്ന സങ്കടം അദ്ദേഹത്തിന്റെ എഴുത്തിലും പ്രഭാഷണത്തിലും നിറഞ്ഞു നിൽക്കുന്നു. അത് 2023 ലും അതി വിദൂരമായി തുടരുകയാണ് എന്നത് നിർഭാഗ്യകരം.

**3. ഉജ്ജ്വല പ്രഭാഷകൻ**

പ്രഭാഷണം ഒരു കലയാണ്. നിരന്തരമായ വായനയും പരിശീലനവും ലഭ്യമാണെങ്കിൽ പ്രസംഗത്തിന്റെ ശക്തിയും ചൈതന്യവും വർദ്ധിപ്പിക്കാം. ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെ പ്രഭാഷണത്തിന് വശ്യമായ സൗന്ദര്യവും ചാലകത്വവും നിറഞ്ഞുനിന്നിരുന്നു. പ്രസംഗചാതുര്യം അദ്ദേഹത്തിന് സ്വതസിദ്ധമായിരുന്നു. ദീർഘമായ ജീവിതാനുഭവവും വിജ്ഞാന വിശകലനവും ചരിത്രബോധ്യവും പ്രഭാഷണങ്ങൾക്ക് ആകർഷകത്വം പകർന്നു. പ്രായഭേദമന്യേ ഏതു സദസ്സിനേയും പ്രഭാഷണത്തിലേക്ക് ആകർഷിക്കുവാൻ കഴിയുന്ന ശബ്ദഗാംഭീര്യവും ശരീര ഭാഷയും വാക്യഘടനയുമാണ് അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളുടെ കരുത്ത്.

പ്രശസ്ത ചരിത്രാദ്ധ്യാപകൻ എന്നതിലുപരി മികച്ച പ്രഭാഷകനും സംഘാടകനുമായി അദ്ദേഹം പൊതുസമൂഹത്തിൽ അറിയപ്പെട്ടു. സ്കൂൾ-കോളേജ് വിദ്യാർത്ഥി ആയിരുന്ന കാലഘട്ടം മുതലേ പ്രസംഗ വേദികളിൽ അദ്ദേഹം തിളങ്ങി നിന്നു. നിരവധി സമ്മാനങ്ങളും അവാർഡുകളും പ്രസംഗ മത്സരങ്ങളിൽ കരസ്ഥമാക്കി.

പ്രസംഗകന്റെ ശരീരഭാഷയ്ക്ക് വളരെ പ്രാധാന്യം ഉണ്ട്. ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെ ശരീരഭാഷ ആരേയും വശ്യമായി ആകർഷിക്കുന്നതാണ്. സ്റ്റേജിൽ എഴുന്നേറ്റ് നിന്നാൽ എല്ലാവരുടെയും ശ്രദ്ധ തന്നിലേക്ക് എത്തും. സദസ്സിനെ മുഴുവൻ നോക്കിയ ശേഷം ഗംഭീരമായ ശബ്ദത്തിൽ നടത്തുന്ന അഭിവാദ്യവും സ്നേഹം പകരുന്നതും ആദരവുണർത്തുന്നതുമായ പ്രത്യഭിവാദ്യങ്ങളും അതീവ ആകർഷണമാണ്. പ്രസംഗ പീഠത്തിൽ പിടിച്ച് സ്വതന്ത്രമായി നിന്നുകൊണ്ടുള്ള പ്രസംഗത്തിന്റെ ആരോഹണ അവരോഹണ ക്രമങ്ങളും ശുദ്ധ മലയാളത്തിലുള്ള വാക്യഘടനകളും ഭാഷാ ശൈലിയും സദസ്സിനെ കോരിത്തരിപ്പിക്കും. ഏത് ദിവസത്തെയും പ്രസംഗ പ്രോഗ്രാമാണെങ്കിലും അന്ന് ലോക ചരിത്രത്തിൽ സംഭവിച്ച സുപ്രധാന സംഭവങ്ങൾ വിശദീകരിക്കുന്നത് അലക്സാണ്ടർ കാരയ്ക്കലിന്റെ മാത്രം പ്രത്യേകതയാണ്. ചരിത്രസംഭവങ്ങളും ലോകനേതാക്കളുടെ ഉദ്ധരണികളും സംഭവ കഥകളും പ്രസംഗത്തിൽ കോർത്തിണക്കും. ഇംഗ്ലീഷിലുള്ള ഉദ്ധരണികൾക്ക് കൃത്യമായ മലയാള വിവർത്തനവും തത്സമയം നൽകിയിരുന്നു. വിഷയ വിശകലനം ഉപതലക്കെട്ടുകളോടെ അവതരിപ്പിക്കും.

ചെറുതും വലുതുമായ ഏതു പ്രഭാഷണവും നല്ലവണ്ണം തയ്യാർ എടുത്തിട്ടു മാത്രമേ അവതരിപ്പിക്കാറുള്ളൂ. എല്ലാ പ്രഭാഷണങ്ങളിലും അമേരിക്കൻ പ്രസിഡന്റന്മാരുമായി ബന്ധപ്പെട്ട കഥയോ ഉദ്ധരണിയോ ഉണ്ടായിരിക്കും, ഒരു വിഷയത്തക്കുറിച്ച് എപ്പോൾ പ്രസംഗിച്ചാലും അത് വ്യത്യസ്തമായിരിക്കും. പ്രസംഗത്തിൽ പുലർത്തിയ പുതുമ വിഷയ വിശകലനത്തിലും ഉണ്ടായിരിക്കും.

പരുമല തിരുമേനിയെക്കുറിച്ച് അദ്ദേഹം നടത്തിയ നിരവധി പ്രസംഗങ്ങൾ യൂട്യൂബിൽ ലഭ്യമാണ്. എല്ലാം ഒന്ന് ഒന്നിൽ നിന്നും വ്യത്യസ്തമാണ്. പ്രസംഗത്തെ ഹൃദയത്തോട് ചേർത്തുപിടിച്ച ഉജ്വല പ്രഭാഷകനാണ് ഡോ. അലക്സാണ്ടർ കാരയ്ക്കൽ. സഭാ വേദികളിലും പൊതുസമൂഹത്തിലും രാഷ്ട്രീയ രംഗത്തും അദ്ദേഹത്തിന്റെ വാഗ്വിലാസം ഉജ്ജ്വലമായിരുന്നു. കഠിനാധ്വാനവും ആത്മാർപ്പണവും ദൈവവിശ്വാസവും ജീവിതത്തിൽ സമന്വയിപ്പിച്ചതിനാൽ വിജ്ഞാന പർവ്വത്തിന്റെ ഉയരങ്ങൾ കീഴടക്കുവാനും പ്രഭാഷണ കലയിൽ പ്രകാശം പരത്തുവാനും അദ്ദേഹത്തിന് സാധിച്ചു. നിരന്തരമായ വായനയും വിജ്ഞാന വിശകലനവും ഗവേഷണ മനോഭാവവും സമകാലിക സംഭവങ്ങളുടെ ആഭിമുഖ്യവും ഉൾക്കൊണ്ടതിനാലാണ് പ്രഭാഷണ രംഗത്ത് ഉജ്ജ്വല പ്രശോഭ പരത്തുവാൻ അദ്ദേഹത്തിന് കഴിഞ്ഞത്. ചെറുതും വലുതുമായ ഏതു വേദിയിലും മടിയില്ലാതെ പ്രഭാഷണത്തിനായി പോകും. പ്രോഗ്രാം കഴിയുന്നതു വരെ വേദിയിൽ ഇരിക്കുകയും മറ്റുള്ളവരുടെ പ്രസംഗങ്ങൾ ശ്രദ്ധിക്കുകയും ആവശ്യമായ നിർദ്ദേശങ്ങളും പ്രോത്സാഹനങ്ങളും നൽകുകയും ചെയ്യും. പ്രഭാഷണ രംഗത്ത് മികച്ച പുതുതലമുറ വളർന്നു വരണമെന്ന് ആഗ്രഹിച്ച വിശാലഹൃദയനാണ് ഡോ. കാരയ്ക്കൻ. തിരുവല്ല മാർത്തോമ്മാ കോളജ് യൂണിയൻ സ്പീക്കറായി പൊതുജീവിതത്തിന് തുടക്കമിട്ട ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെ പ്രഭാഷണ സ്പന്ദനങ്ങളുടെ പ്രാരംഭം കേരളത്തിലെ കോളേജ് കാമ്പസായിരുന്നു. പ്രഗത്ഭ വാഗ്മിക്കുള്ള സചിവോത്തമ ഗോൾഡു മെഡൽ, ചന്ദ്രശേഖരൻ മെഡൽ, ടാഗോർ ശതാബ്ദി ഗോൾഡ് മെഡൽ, യുണെസ്കോ പുരസ്കാരം എന്നിവയും ലഭിച്ചു.

ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെ പ്രഭാഷണ ശൈലിയും അവതരണശേഷിയും വാക്വൈഭവവും പുതുതലമുറയ്ക്ക് മാതൃകയാണ്. ജ്ഞാനം കൊണ്ട് നിറഞ്ഞ വാക്കുകളും ചരിത്ര സ്പന്ദനങ്ങൾ ഉൾക്കൊള്ളുന്ന പദാവലികളും മൂർച്ചയേറിയ ദർശനങ്ങളും പ്രവാചകത്വമുള്ള തിരുത്തൽ ശബ്ദവും പ്രകാശവേഗത്തിൽ അവതരിപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ വാഗ്വിലാസ ശൈലിയും ഘടനയും കണ്ടും കേട്ടും അപഗ്രഥിച്ചും പുതുതലമുറ പ്രഭാഷണ വൈദഗ്ധ്യം ഉൾക്കൊള്ളണം.

**ഉപസംഹാരം**

മലങ്കര സഭയ്ക്കും പൊതുസമൂഹത്തിനും ധീര നേതൃത്വം നൽകിയ അത്മായ പ്രമുഖനായ ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെ ജീവിതം, വെളിച്ചം പകർന്ന നന്മയുടെ സ്നേഹപ്രവാഹമായിരുന്നു. *വാടിവീഴും വരെ ആത്മസുഗന്ധം പൊഴിച്ചു ജന്മദൗത്യം നിറവേറ്റുവാൻ ഓരോ മലങ്കര നസ്രാണിക്കും കഴിയണം. വിശക്കുന്ന മനസ്സിനു സ്നേഹത്തിന്റെ അന്നം വിളമ്പുന്ന മനുഷ്യ സ്നേഹിയായി മാർത്തോമ്മയുടെ മക്കൾ ഈ മണ്ണിൽ ജീവിക്കട്ടെ* എന്ന് ആത്മഭാഷണത്തിൽ എഴുതിയത് *(നാം മുന്നോട്ട് പേജ് 153)* ആ ജീവിതത്തിലെ അക്ഷര വെളിച്ചമാണ്. പൊതുസമൂഹത്തിനും സഭയ്ക്കും വിജ്ഞാനത്തിന്റെയും സഭാസ്നേഹത്തിന്റെയും ആത്മ സുഗന്ധം പകർന്ന മലങ്കരയിലെ ധീര നസ്രാണി പൗരക്ഷത്തിന്റെ മുദ്രയാണ് മനുഷ്യ സ്നേഹിയും സഭാവത്സലനുമായ ഡോ. അലക്സാണ്ടർ കാരയ്ക്കൽ.




**മുംബൈയിൽ നടന്ന പ്രശസ്തമായ വേൾഡ് സ്പൈസ് കോൺഗ്രസിൽ വച്ച് 2017–18, 2018–19 വർഷങ്ങളിലെ എക്സ്പോർട്ട് എക്സലൻസ് അവാർഡുകൾ സിന്തൈറ്റ് ഗ്രൂപ്പിനു വേണ്ടി വിജു ജേക്കബ് കേന്ദ്ര വാണിജ്യ-വ്യവസായ സഹമന്ത്രി അനുപ്രിയ പട്ടേലിൽ നിന്നും ഏറ്റുവാങ്ങി.**



# ഉണർന്നിരിക്കുക, ജാഗരൂകരായിരിക്കുക

### സ്ലീബാ പെരുന്നാളിനു ശേഷം ഒന്നാം ഞായറാഴ്ച. വി. മർക്കോസ് 13:30-37

**ഫിലിപ്പോസ് റമ്പാൻ**
(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)

സഭയുടെ ആരാധനാവർഷത്തിലെ അവസാന കാലഘട്ടമായ സ്ലീബായുടെ കാലഘട്ടം സ്ലീബാപെരുന്നാൾ മുതൽ ആരംഭിക്കുന്നു. ഓരോ കാലഘട്ടത്തിലെയും ഏവൻഗേലിയോൻ ഭാഗം ഓരോ ചിന്താവിഷയവുമായി ബന്ധപ്പെട്ടു കിടക്കുകയാണല്ലോ. സ്ലീബായുടെ കാലഘട്ടത്തിലെ പ്രധാന ചിന്താവിഷയം കർത്താവിന്റെ രണ്ടാമത്തെ വരവും ലോകാവസാനവും ആണ്. യരുശലേമിന്റെ നാശത്തെപ്പറ്റിയും അന്ത്യനാളുകളെ സംബന്ധിച്ചും നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാരുമായി പീഡാനുഭവ ആഴ്ചയിൽ നടത്തിയ സംഭാഷണത്തിന്റെ ഒരംശമാണ് ഇന്നത്തെ നമ്മുടെ ധ്യാനവിഷയം. ലോകാവസാനവും ന്യായവിധിയും എപ്പോൾ സംഭവിക്കും എന്ന് സ്വർഗ്ഗത്തിലെ മാലാഖമാരും മനുഷ്യപുത്രനും അറിയാത്തതിനാൽ സത്യഅനുതാപത്തോടും സൽപ്രവൃത്തികളാകുന്ന മഹിമാലങ്കാരങ്ങളോടും തിളയ്ക്കുന്ന വിശ്വാസത്താൽ ജ്വലിതമായ ദീപേഷ്ടികളോടും കൂടി കർത്താവിനെ എതിരേൽക്കുവാൻ സദാ ഒരുക്കമായിരിക്കേണ്ടത് എല്ലാ ക്രിസ്ത്യാനികളുടെയും ധർമ്മമാണ്.

വിളിക്കപ്പെട്ട വിളിയനുസരിച്ച് ക്രിസ്തുവിന്റെ ആത്മാവിൽ ദിവസേന ജീവിച്ചും ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ജോലികൾ ദൈവതിരുമഹത്വത്തെ മുൻനിർത്തി നിർവഹിച്ചും ഐഹിക പ്രതാപങ്ങളാൽ ആകർഷിക്കപ്പെടാതെ നിരന്തരം ദൈവസംസർഗ്ഗത്തിൽ ലയിച്ചും മുമ്പോട്ടു പോകാത്തപക്ഷം കർത്താവിന്റെ ഭയങ്കര ദിവസം കള്ളനെപ്പോലെ നമ്മെ പിടികൂടുകയും പുറത്തെ അന്ധകാരത്തിലേക്ക് നമ്മെ തള്ളുകയും ചെയ്യും. അതിനാൽ കർത്താവ് ഏതു നാഴികയിൽ വന്നാലും നാമും തേജസ്ക്കരണം പ്രാപിച്ച് തന്റെ തിരഞ്ഞെടുക്കപ്പെട്ടവരുടെ സംഘത്തോടു ചേർന്ന് തന്റെ മഹത്വത്തിലേക്ക് പ്രവേശിക്കത്തക്ക വണ്ണം ദൈവവുമായുള്ള നിരപ്പിന്റെയും സംയോജിപ്പിന്റെയും അനുഭവമുള്ള വരായി ഓരോ ദിവസവും ജീവിച്ച് മുമ്പോട്ട് പോകേണ്ടത് അത്യാവശ്യമാകുന്നു.

**ഉണർവ്വോടും പ്രാർത്ഥനയോടും കൂടെ ജാഗ്രതയുള്ളവരായിരിക്കുക**

യേശുതമ്പുരാൻ പറയുന്നത് ലോകവസാനം സംഭവിക്കുമ്പോൾ പല സംഭവവികാസങ്ങളും ലോകത്തിൽ സംഭവിക്കും. ഇതു ഒക്കെയും സംഭവിക്കുവോളം ഈ തലമുറ ഒഴിഞ്ഞുപോകയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു. ആകാശവും ഭൂമിയും ഒഴിഞ്ഞുപോകും. എന്റെ വചനങ്ങളോ ഒഴിഞ്ഞുപോവുകയില്ല. ആ നാളും നാഴികയും സംബന്ധിച്ചോ പിതാവല്ലാതെ ആരും സ്വർഗ്ഗത്തിൽ ദൂതന്മാരും പുത്രനും കൂടെ അറിയുന്നില്ല. ആ കാലം എപ്പോൾ എന്നു നിങ്ങൾ അറിയായ്കകൊണ്ടു സൂക്ഷിച്ചുകൊൾവിൻ; ഉണർന്നും പ്രാർത്ഥിച്ചും കൊണ്ടിരിപ്പിൻ. ഒരു മനുഷ്യൻ വീടുവിട്ടു പരദേശത്തുപോകുമ്പോൾ ദാസന്മാർക്കു അധികാരവും അവനവന്നു അതതു വേലയും കൊടുത്തിട്ടു വാതിൽകാവൽക്കാരനോടു ഉണർന്നിരിപ്പാൻ കല്പിച്ചതുപോലെ തന്നേ. യജമാനൻ സന്ധ്യക്കോ അർദ്ധരാത്രിക്കോ കോഴി കൂകുന്ന നേരത്തോ രാവിലെയോ എപ്പോൾ വരും എന്നു അറിയായ്കകൊണ്ടു, അവൻ പെട്ടെന്നു വന്നു നിങ്ങളെ ഉറങ്ങുന്നവരായി കണ്ടെത്താതിരിക്കേണ്ടതിന്നു ഉണർന്നിരിപ്പിൻ.

**അവരവരെ ഏല്പിച്ചിരിക്കുന്ന ഉത്തരവാദിത്തങ്ങൾ കൃത്യതയോടെ ചെയ്യുക**

നാം ഓരോരോ ജോലികളിൽ ഏർപ്പെടുമ്പോഴും മറ്റുള്ളവരുമായി ഇടപെടുന്ന വേളയിലും പ്രാർത്ഥനാസമയത്തും എന്നല്ല എല്ലാ നാഴികയിലും താൻ പരസ്യമായ പ്രദർശനങ്ങൾ ഒന്നുംതന്നെ കൂടാതെ നമ്മെ സമീപിക്കുകയും നമ്മുടെ മനസാക്ഷി മുഖാന്തരമായി നമ്മോടു സംസാരിക്കുകയും ഹൃദയദ്വാരത്തിങ്കൽ പ്രവേശനത്തിനുവേണ്ടി അപേക്ഷിച്ചുകൊണ്ടു നിൽക്കയും ചെയ്യുന്നു. "ഞാൻ വാതില്ക്കൽ നിന്നു മുട്ടുന്നു; ആരെങ്കിലും എന്റെ ശബ്ദം കേട്ടു വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്നു അവനോടും അവൻ എന്നോടും കൂടെ അത്താഴം കഴിക്കും" (വെളിപ്പാട് 3.20). എന്നാൽ നാമാകട്ടെ തന്റെ ശബ്ദത്തെ ഗണ്യമാക്കാതെ തന്നിഷ്ടമായി ഓരോന്നു പ്രവർത്തിച്ചുകൊണ്ട് മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. ജീവിത സന്ധാരണത്തിനു മത്സ്യങ്ങൾക്കു വെള്ളവും മൃഗങ്ങൾക്ക് വായുവും ഏതുപ്രകാരമോ അതുപോലെ തന്നെ ഒരു ക്രിസ്ത്യാനിക്ക് ആത്മീയ വളർച്ചയ്ക്ക് അത്യന്താപേക്ഷിതമായ വായു മണ്ഡലം നിരന്തരമായ ഈ ദൈവസാന്നിധ്യബോധമാണ്. ദൈവത്തോടു കൂടി ജീവിക്കുന്നു എന്നും, ദൈവേഷ്ടപ്രകാരം ദിവസേന നടത്തപ്പെടുന്നു എന്നും ദൃഢവിശ്വാസമുള്ള ഒരുവന്റെ ജീവിതം മുഴുവനായി ഒരു നിരന്തര പ്രാർത്ഥനാ ജീവിതമായിരിക്കുന്നതും അവൻ ചെയ്യുന്ന എല്ലാ വേലകളും പ്രാർത്ഥനാജീവിതമാകുന്ന ആ ആഭരണത്തിൽ പതിക്കപ്പെടുന്നതുമാകുന്നു. ആയതിനാൽ അവരവരെ ഏല്പിച്ചിരിക്കുന്ന ഉത്തരവാദിത്തങ്ങൾ കൃത്യതയോടെ ചെയ്യുവാൻ ശ്രമിക്കുക.

**നല്ല ബന്ധങ്ങൾ ഉള്ളവർക്കു മാത്രമേ പരസ്പരം കാത്തിരിക്കുവാൻ സാധിക്കുകയുള്ളൂ**

കർത്താവ് നമ്മുടെ അടുക്കലേക്ക് എഴുന്നള്ളുന്ന അവസരം നമ്മുടെ മരണനാഴികയാകുന്നു. ക്രിസ്തുവിനെ കൂടാതെ ജീവിതം കഴിച്ചുകൂട്ടിയിട്ടുള്ളവർക്ക് ഇതൊരു ഭയങ്കര സമയമാകുന്നു. മരണസമയത്തേക്ക് അനുതാപം മാറ്റിവച്ചിട്ടുള്ളവർക്ക് പലപ്പോഴും അതിനൊരവസരം കിട്ടാതെ ഇവിടം വിട്ടു പോകേണ്ടതായി വന്നുകൂടുന്നതായി നാം കാണുന്നുണ്ട്. ഇങ്ങനെയുള്ളവർക്ക് അവസരം ലഭിച്ചാൽ തന്നെയും അനുതപിക്കാൻ പ്രയാസവുമാണ്. അതിനാൽ മരണം അനിശ്ചിതമാണെന്നു കരുതി അവസരമുള്ളപ്പോൾത്തന്നെ അനുതപിച്ച് പ്രാർത്ഥനയിലും ജാഗരണത്തിലും കാലം കഴിച്ചുകൂട്ടേണ്ടത് ഓരോരുത്തർക്ക് അത്യാവശ്യമാണ്. ആയതിനാൽ നല്ല ബന്ധം ക്രിസ്തുവുമായി നിലനിർത്തുവാൻ നമുക്ക് കഴിയണം. കർത്താവിന്റെ രണ്ടാമത്തെ വരവിനെ എതിരേല്പാനായി നമുക്ക് ഒരുക്കത്തോടെ കാത്തിരിക്കാം.

"യജമാനൻ വരുമന്നേര -
ത്തുണർവുള്ളോരാ - യ്തൻ
മുന്തിരിത്തോപ്പിൽ പണിയായി
കാണ്മോരോ ധ - ന്യരാം

പകലെല്ലാം തൻ
കൂടെപ്പണിതോ -
ർക്കവനരകെട്ടി
പ്പരികർമ്മിച്ചീടും

താതനിരുത്തും മേശയ്ക്കായ്
പരിക - ർമ്മിക്കും - സുതൻ:
റൂഹ്ക്കുദിശാ പാറകലീത്താ
മുടയു - ന്നോരോ - മുടി
ഹാലേലുയ്യാ - ചൂടും മകുടത്തിൽ."






ഡോ. അലക്സാണ്ടർ കാരയ്ക്കലിനെക്കുറിച്ച് ഡോ. പോൾ മണലിൽ എഡിറ്റ് ചെയ്തു പ്രസിദ്ധീകരിച്ച പുസ്തകം പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു.



മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ചാരിറ്റബിൾ സോസൈറ്റിയുടെ നേതൃത്വത്തിൽ 'വിശക്കുന്നവന് ആഹാരം നൽകുക' എന്ന വാക്യം മുൻനിർത്തി വിശപ്പുരഹിത സമൂഹത്തിനായി 'ഭക്ഷണക്കൂട്' പദ്ധതി യൂഹാനോൻ മാർ മിലിത്തിയോസ് ഉദ്ഘാടനം ചെയ്തു.




രാജസ്ഥാൻ ജ്യോതിസ്സ് ആശ്രമത്തിലെ പ്രതിഷ്ഠാ പെരുന്നാളിനോടനുബന്ധിച്ച് നടന്ന വിശുദ്ധ കുർബ്ബാനയ്ക്ക് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമികത്വം വഹിച്ചു. ഡോ. ഗീവർഗ്ഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ സഹകാർമികത്വം വഹിച്ചു.

"ക്രിസ്തുവിന്റെ ക്രൂശിതരൂപം ചേർന്ന കുരിശുകൾ പാശ്ചാത്യ പാരമ്പര്യത്തിന്റെ ഭാഗമായതിനാൽ നമുക്ക് അത്തരം കാര്യങ്ങൾ പ്രോത്സാഹിപ്പിക്കേണ്ടതില്ല. ചിത്രങ്ങൾ തെരഞ്ഞെടുക്കുമ്പോഴും പൗരസ്ത്യ പാരമ്പര്യത്തിൽ ഉള്ള ഐക്കണുകൾക്ക് വേണം പ്രാധാന്യം കൊടുക്കേണ്ടത്. തിരുഹൃദയം പ്രകടമാക്കുന്ന തരത്തിലുള്ള ക്രിസ്തുവിന്റെയോ കന്യകമറിയാമിന്റെയോ ചിത്രങ്ങൾ ഒഴിവാക്കുക തന്നെ വേണം, കാരണം ഇവ ഒരു പ്രത്യേക കാലഘട്ടത്തിലെ ലത്തീൻ ഭക്തിമാർഗത്തിൻറെ പ്രകാശനങ്ങളാണ്; സന്തുലന ആത്മീയതയ്ക്ക് അവ സഹായകരമല്ല." – ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്




ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പൊലീത്തയുടെ കറന്റ് ബുക്സ് പ്രസിദ്ധീകരിച്ചു, ഡിസി ബുക്സ് വിതരണം ചെയ്യുന്ന ഓർത്തഡോക്സി: നടപ്പും സിദ്ധാന്തവും ഫാ. ഡോ. പോൾ തേലാക്കട്ട് പ്രകാശനം ചെയ്തു. സഖറിയാസ് മാർ നിക്കോളവോസ്, ഡോ. തോമസ് മാർ അത്താനാസിയോസ്, പ്രൊഫ. ഡോ. എം. പി. മത്തായി, ജോയി പി. ജേക്കബ്, ഫാ. ബിനോയ് പട്ടക്കുന്നേൽ എന്നിവർ സമീപം.



ഗോവയിൽ കബറടക്കിയിരിക്കുന്ന അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയുടെ 100-ാം ഓർമപ്പെരുന്നാളിനോട് അനുബന്ധിച്ച് ഗോവ പൻജിം ദേവാലയത്തിൽ ഉയർത്തുവാനുള്ള കൊടി പരുമലയിൽ നിന്നും കൊണ്ടുവന്നത് ബ്രഹ്മവർ ഭദ്രാസന അരമനയിൽ യാക്കോബ് മാർ ഏലിയാസ് സ്വീകരിക്കുന്നു.

വേൾഡ് കരാട്ടെ ഫെഡറഷന്റെ ഇന്ത്യൻ ബോഡിയായ കരാട്ടെ ഇന്ത്യ ഓർഗനൈസേഷൻ സംഘടിപ്പിച്ച തെക്കേ ഇന്ത്യയിലെ ആറ് സംസ്ഥാനങ്ങളിൽ നിന്നുള്ള 1500-ഓളം താരങ്ങൾ പങ്കെടുത്ത സൗത്ത് ഇന്ത്യൻ കരാട്ടെ ചാമ്പ്യൻഷിപ്പിൽ കേരള ടീമിനു വേണ്ടി സിൽവർമെഡൽ അബീന അന്ന ബിജു കരസ്ഥമാക്കി. പാമ്പാടി സെന്റ് ജോൺസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം പോരാളൂർ ചക്കാലകുഴിയിൽ പൊയ്യക്കര വീട്ടിൽ ബിജുവിന്റെയും അന്നമ്മയുടെയും മകളാണ്.






കോട്ടയം ബസേലിയസ് കോളേജിൻറെ പുതിയ ബർസാറായി സ്റ്റാറ്റിസ്റ്റിക്സ് വിഭാഗം അസോസിയേറ്റ് പ്രൊഫസർ ഡോ. ആനി ചെറിയാനെ പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു. കോട്ടയം മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗമാണ്.

# "Soul: The Watcher of God's Temple"

## (First Sunday after the Feast of Holy Cross)
## Mark 13:30-37



**Fr. Geevarghese Thomas**

With the Feast of the Holy Cross, the Church welcomes the eschatological theme in its liturgical calendar. The Gospel portions of this season, highlight the Second Coming of Lord Jesus Christ. The biggest cherishable treasure and the privilege of human capacity by grace is to partake the Body and Blood of the Absolute God. The mortal human flesh or body, through the Incarnation economy of the Son of God, is sanctified from its blemished inheritance i.e. eternal death. The moment the Son of God assumed flesh in the womb of the chosen Mary, from the existential faculties of human life - mind, body and spirit, essentially 'the body' was potentially consecrated to be the chariot of "God Likeness". This body contains 'the Promise' even when the spirit separates from the body. This is recited in the *Bovutho* of Mor Jacob – "Blessed are the dead who have slept and rest in peace. The flesh of the Son rests within them as a pledge" (Matins, Wednesday, *Sheema* Prayers). Also, the Soul of Christ separated from His Body at His death ("Jesus called out with a loud voice, *"Father, into your hands I commit my spirit. When he had said this, he breathed his last"* Luke 23:46). Later, the moment when the divine Soul of Christ again joined the divine Body of Christ, following His resurrection, the mortality of human race was gifted bodily resurrection at Christ's second coming. But, the fate following the resurrection is purely the reward of the works manifested through living body. How does the body prepare itself for Christ's second coming? Who keeps at watch to direct the body in God's will?

**Reflections**

**1. Watchfulness of the soul embodies our being to be God's dwelling.**

The knowledge of 'the Truth' comes essentially through the work of the Holy Spirit. The gift of the Holy Spirit enables the person to be born in the Kingdom of God. Leading as the heir in the Kingdom of God, the Holy Spirit continually inspires the person to discern 'the Way, the Truth and the Life'. Jesus said to His disciples, *"When he, the Spirit of truth, comes, he will guide you into all the truth"* (John 16:13). God wants all of His creation to be baptized by the Spirit of Truth. The indwelling and companionship of the Spirit of Truth imparts the knowledge of 'Life' and fulfills the potential of participating in Christ's salvific economy. But, this promise is effective in the degrees of our submission to the will of God. As the apostle encourages us, *"May God himself, the God of peace, sanctify you through and through. May your whole spirit, soul and body be kept blameless at the coming of our Lord Jesus Christ"* (1 Thessalonians 5:23). The individual self is a traveller in the chariot like body, which is directed by the soul (God's Breathe provided as God's image) and executed by the horses like senses (mind). But when this gifted image is distorted by the wicked will against the Will of God, the entire chariot is misled afar from experiencing and fulfilling the promise of the heirship. Lord Jesus Christ has highlighted the significance of prioritising and nourishing our soul - *"What good will it be for someone to gain the whole world, yet forfeit their soul? Or what can anyone give in exchange for their soul?* (Matthew 16:26). The soul is the architect of the destiny fulfilled through mind and body. The 'naked soul' or the humble spirit is constantly offered the 'fig leaves' to cover itself in guilt and hide the glory of the gifted image (Genesis 3:7). The 'fig leaves' covering the soul must be washed and removed in the 'Baptism of tears' (the Holy Sacrament of Confession), to receive the 'Likeness of the Creator' (through Holy Communion). It is acquired only through the watchfulness of the soul. It is through the watchful perseverance of the soul, the doors of the senses or the actions of the body are safeguarded. St. Paul reminds us the same, *"Do you not know that your body is a temple of the Holy Spirit within you, whom you have from God? You are not your own, for you were bought with a price. So glorify God in your body"* (1 Corinthians 6:19-20).

As Lord Jesus Christ mentions the parable here, *"It's like a man going away: He leaves his house and puts his servants in charge, each with their assigned task, and tells the one at the door to keep watch"* (Mark 16:34). If we translate this great message in our personal lives, we (our soul) must be watchful in taking care of our bodies (house or the temple of God) through directing the senses (servants in charge). At the unprecedented and unspecified hour of the second coming of the Lord, the soul shouldn't be found weak (sleeping, allowing the senses and body to lead unworthily). With this, we must ask ourselves, what is that dormant condition of my soul? How is my soul fulfilling the state of 'sleep' in my life? One of the biggest effects of this condition of 'sleep' which manifests in the advancing age is, the failure in attending or participating in the Divine Eucharist. There are many souls, irrespective of their age, who are distancing themselves from the Holy Altar, knowingly or unknowingly. But, some manuscripts record that, our Lord says, *"Be on guard! Be alert and pray"* (Mark 13:33). The wakeful state must lead us to the state of praying as well. The wakefulness or the watchfulness of the soul submits our bodies as the living sacrifice to God. As St. Paul reminds us, *"I appeal to you therefore, brothers and sisters, on the basis of God's mercy, to present your bodies as a living sacrifice, holy and acceptable to God, which is your reasonable act of worship. Do not be conformed to this age, but be transformed by the renewing of the mind, so that you may discern what is the will of God—what is good and acceptable and perfect"* (Romans 12:1,2). This is what every priest of God, who leads the congregation in this reasonable act of worship or sacrifice, prays after putting on the liturgical vestments and kneeling before the Holy Altar - "Lord God Almighty, you, who forgives the transgressions of human and does not wish the death of a sinner, to you I stretch out hands of my heart and from you, I ask forgiveness for all my unlawfulness as I approach your altar, although I am unworthy. Lord, I beseech you to protect my mind from all influences of the enemy, my eyes from looking lustfully, my ears from hearing vanities and my hands from performing despicable deeds and to keep my inner senses aroused in you so that my total self may remain with You and receive from You the gift of Your divine mysteries, now, always and forever" (Preparatory or *Thuyobo* Prayers, in the order of Holy Eucharist). Let us discern the 'sleep' affecting us in making us distant from the propitiatory and Life giving altar of God. Let us direct our senses and make our body the chariot of good deeds, growing and reflecting the 'Likeness' in and through the 'Image' breathed within us.

**Conclusion**

The perfect example of being watchful can be learnt from Virgin Mary, the Mother of God. Not just who prepared herself to receive the Logos, but even after the greatest blessing to conceive God, the humble soul magnified the Lord and the body was taken to heaven at her departure. Let through due preparation, our soul be nourished by the Heavenly Mysteries from the propitiatory Altar. Let our soul be awakened and guided by the Spirit of the Truth and let us all be worthy of singing *Hoshana*, like Mary's Magnificat, "My soul magnifies the Lord, and my spirit rejoices in God my Savior" (Luke 1:46,47), at the Second Coming of the Lord Jesus Christ. May God bless us all.





**തിരുവനന്തപുരം ഭദ്രാസനത്തിന്റെ ഉള്ളൂർ ഹോളി ട്രിനിറ്റി അരമനയിൽ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിനെ പുതുപ്പള്ളി എം. എൽ. എ. ചാണ്ടി ഉമ്മൻ സന്ദർശിച്ചു.**



## പുതുപ്പള്ളി എം.എൽ.എ. യായി ചാണ്ടി ഉമ്മൻ സത്യപ്രതിജ്ഞ ചെയ്തു

തിരുവനന്തപുരം: പുതുപ്പള്ളി എംഎൽഎയായി ചാണ്ടി ഉമ്മൻ 2023 സെപ്റ്റംബർ 11-ന് സത്യപ്രതിജ്ഞ ചെയ്തു. ദൈവനാമത്തിലാണ് ചാണ്ടി ഉമ്മൻ സത്യപ്രതിജ്ഞ ചെയ്തത്.

പതിനഞ്ചാം കേരള നിയമസഭയുടെ ഒമ്പതാം സമ്മേളനത്തിൽ രാവിലെ ചോദ്യോത്തരവേളയ്ക്ക് ശേഷമാണ് നിയമസഭാ ചേംബറിൽ സ്പീക്കർ മുമ്പാകെ ചാണ്ടി സത്യപ്രതിജ്ഞ ചെയ്തത്. രാവിലെ പാളയം സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ പ്രാർത്ഥന നടത്തിയതിന് ശേഷമാണ് നിയമസഭയിലെത്തിയത്. മുൻ മുഖ്യമന്ത്രിയും തുടർച്ചയായി 53 വർഷം പുതുപ്പള്ളി എം.എൽ.എ. യുമായിരുന്ന കരോട്ടുവള്ളക്കാലിൽ പരേതനായ ഉമ്മൻചാണ്ടിയുടെയും മറിയാമ്മയുടെയും പുത്രനാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കോട്ടയം ഭദ്രാസനത്തിലെ പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



**New faculty members were appointed to the Orthodox Theological Seminary, Kottayam by the Holy Synod. The newly appointed faculty members were welcomed to the seminary on 13th September 2023 during the assembly. The newly appointed faculty members were introduced by Fr. Dr. Reji Mathew, Principal Orthodox Theological Seminary and felicitated by Dr. Mathews Mar Thimothios, Vice-president of orthodox Theological Seminary.**



**പുതുപ്പള്ളി എം.എൽ.എ. അഡ്വ. ചാണ്ടി ഉമ്മൻ പാമ്പാടി ദയറായിലെത്തി പ. പാമ്പാടി തിരുമേനിയുടെ കബറിടം സന്ദർശിച്ചു. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് അഭിനന്ദനങ്ങൾ നേർന്നുകൊണ്ട് മധുരം നൽകി. ആദരവ് അറിയിച്ച് ഷാൾ അണിയിക്കുകയും ചെയ്തു.**



**സഖറിയാ മാർ അന്തോണിയോസ് മെത്രാപോലീത്തായുടെ വേർപാടിന്റെ ഇരുപത്തിആറാം ദിവസം മല്ലപ്പള്ളി മാർ അന്തോണിയോസ് ദയറായിൽ യൂഹാനോൻ മാർ പോളിക്കാർപോസ് വിശുദ്ധ കുർബ്ബാനയ്ക്കും ധൂപ പാർത്ഥനയ്ക്കും മുഖ്യകാർമ്മികത്വം വഹിച്ചു.**



**മധ്യപ്രദേശിലെ ഇൻഡോറിൽ നടന്ന 32-ാമത് ഓൾ ഇന്ത്യാ ജി വി മാവലൻകാർ ഷൂട്ടിംഗ് ചാമ്പ്യൻഷിപ്പിൽ ഒറ്റത്തൈയ്ക്കൽ ഫിലിപ്പ് മാത്യു വെങ്കല മെഡൽ കരസ്ഥമാക്കി. കോട്ടയം പാച്ചിറ താബോർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**